# സ്തുതിചൊവ്വാകപ്പെട്ട

# യാക്കൊബായ സുറിയാനിക്കാരുടെ

# കുൎബാനക്രമത്തിന്റെ

## തൎജ്ജമ.

COCHIN:

PRINTED AT THE WESTERN STAR OFFICE,

BY B. FERNANDEZ.

1869.

## മുഖവുര.

നമ്മുടെ പള്ളികളിൽ കുൎബാനക്രമം ഭാഷപ്പെടുത്തിച്ചൊല്ലുന്നതു നടപ്പായി വരുന്നതു കൊണ്ടും അതിൽ ജനങ്ങൾ ചൊല്ലെണ്ടുന്ന ഭാഗങ്ങൾ എന്തെന്നു മിക്കവെരും അറിഞ്ഞിട്ടില്ലായ്ക കൊണ്ടും പ്രതിവാക്യങ്ങൾ എല്ലാം ക്രമമായി ചൊല്ലാതെ ചില കഴിച്ചി വന്നു പൊകുന്നതു തിരെ യുക്തമല്ലാത്തതിനാൽ ആ കുറവു നികത്തുന്നതിലെക്കു ഒരു ചെറിയ പുസ്തകം ഉപയൊഗമാകും എന്നുള്ള വിചാരത്തൊടുകൂടിയത്രെ ഞാൻ ഇതു പൊതുംതിരിച്ചിരിക്കുന്നതു. കുൎബാനതക്സാ മുഴുവൻ പരിഭാഷപ്പെടുത്തിയെങ്കിലെ മെല്പറഞ്ഞ കുറവിന്നു പൂൎണ്ണപരിഹാരം വരൂ എന്നു ചിലർ പറയുമായിരിക്കും. അതു ശരിതന്നെ എങ്കിലും അതിലെക്കുണ്ടാവുന്ന അദ്ധ്വാനവും പണച്ചിലവും ഹെതുവാൽ വളരെ സാധുക്കൾ അതിൽനിന്നുണ്ടാകുന്ന ഉപകാരങ്ങൾക്കു ഇതരന്മാരായി ഭവിക്കുകെ പാങ്ങുള്ളു എന്നുവരും. എന്നാൽ അത്യാവശ്യമായ ഭാഗങ്ങൾമാത്രം എടുത്തു ഭാഷപ്പെടുത്തി അച്ചടിപ്പിച്ചാൽ വില കുറഞ്ഞിരിക്കുന്നതാകയാൽ എല്ലാപ്പടുതിയിലുമുള്ള ആളുകൾക്കു ഉപയൊഗമാകുമെന്നുള്ള ആന്തരത്തൊടുകൂടെയാണ ഈ മാതൃകയിൽ ഇതു ചമെച്ചിരിക്കുന്നതു. ജനങ്ങളിൽ പലരും കീൎത്തനങ്ങൾ പാട്ടുന്നതിൽ ഓഹരിക്കാരാകുന്നതിന്നു ആഗ്രഹമുള്ളതാകയാലും പരിഭാഷപ്പെടുത്തിയാൽ ലയം തെറ്റില്ലൊ

കളെന്നു ശങ്കിച്ചും ചില കീൎത്തനങ്ങൾ സുറിയാനി ഭാഷയിൽതന്നെ മലയാള അക്ഷരങ്ങളായി ഇതിൽ ചെൎത്തിട്ടുണ്ടു. ഇതിലെ പരിഭാഷ മൂലഭാഷയൊടു ഒത്തതാകയാൽ നമ്മുടെ പള്ളികളിൽ എല്ലാടത്തും ഇതു സ്വീകരിച്ചു ഉപയോഗമാക്കിക്കൊള്ളുമെന്നുള്ള ആഗ്രഹത്തൊടുകൂടെ ഇതു അച്ചടിപ്പിച്ചിരിക്കുന്നു.

എന്ന ഫ്രെബ്രൻ സെപ്തെമ്പ്ര ൧൫-ാം നു.

മാ. യൊസെഫ കത്തനാർ.

### പള്ളിയിൽ പ്രവെശിക്കുന്നയുടൻ ഓരോരുത്തൻ തനിച്ചു ചെയ്യെണ്ടും പ്രാൎത്ഥന.

ദൈവമെ നിന്റെ ഭവനത്തിന്ന ഞാൻ പ്രവെശിച്ചു. നിന്റെ സിംഹാസനത്തിന്മുമ്പാകെ ഞാൻ വന്ദിച്ചു. സ്വൎഗ്ഗസ്ഥനായ രാജാവെ നിനക്കു വിരൊധമായി ഞാൻ ചെയ്തിട്ടുള്ള സകല പാപങ്ങളെയും എന്നൊടു ക്ഷമിക്കെണമെ. ആമ്മെൻ.

അല്ലെങ്കിൽ ഇത.

പ്രകാശം നിറഞ്ഞിരിക്കുന്ന ഈശൊതമ്പുരാനെ സകല സൃഷ്ടികളെയും പ്രകാശിപ്പിക്കുന്ന സത്യമുള്ള പ്രകാശം നീ ആകയാൽ പ്രകാശത്തെ ഞങ്ങൾ കാണുന്നതു നിന്റെ പ്രകാശംകൊണ്ടാകുന്നു. സ്വൎഗ്ഗസ്ഥനായ പിതാവിന്റെ ശൊഭയുള്ള കതിരായുള്ളൊവെ നിന്റെ പ്രകാശംകൊണ്ടു ഞങ്ങളെ പ്രകാശിപ്പിക്കെണമെ. പ്രകാശത്തിൽ വസിക്കുന്ന പരിശുദ്ധനും പാപങ്ങളെ ക്ഷമിക്കുന്നവനുമായ കൎത്താവെ ദുർവികാരങ്ങളെയും നീചമായ നിരൂപണങ്ങളെയും എന്നിൽനിന്നു മടക്കി ഹൃദയമൊടിപ്പൊടെ നീതിയുള്ള പ്രവൃത്തികൾ ചെയ്വാൻ എനിക്കു നീ നല്കെണമെ. കൎത്താവെ നിന്റെ വാതിലിൽ ഞാൻ മുട്ടി നിന്റെ ഭണ്ഡാരത്തിൽ നിന്ന അനുഗ്രഹങ്ങൾ ഞാൻ ഇരക്കുന്നു. നിന്റെ വഴിയിൽനിന്നു അധികനാളായി തെറ്റിയിരിക്കുന്ന മഹാപാപിയും

ഞാനാകുന്നു. ഞാൻ എന്റെ പാപങ്ങളെ ഏറ്റുപറഞ്ഞു അവയിൽ നിന്നൊഴിഞ്ഞു ജീവിപ്പാൻ നിന്റെകൃപനിമിത്തം എനിക്ക നല്കേണമെ. മനൊഗുണമുള്ള കൎത്താവെ നിന്റെ വാതിലില്ലാതെ ആരുടെ വാതിലിൽ ഞാൻ ചെന്നു മുട്ടെണ്ടു. മഹാരാജാവായ കൎത്താവെ രാജാക്കന്മാരും നിന്റെ ബഹുമാനത്തെ വന്ദിക്കുന്നുവല്ലൊ ഞാൻ നിന്റെ കരുണെച്ചായി അപെക്ഷിക്കാതെയിരുന്നാൽ എന്റെ അതിക്രമങ്ങൾക്കവെണ്ടി നിന്നൊടു അപെക്ഷിപ്പാൻ എനിക്ക ആരുള്ളു. പിതാവും പുത്രനും ശുദ്ധമുള്ള റൂഹായും ആയുള്ളൊവെ എന്നൊടു പൊരുതുന്ന തിന്മപെട്ടവനിൽ നിന്നും അവന്റെ സൈന്യങ്ങളിൽ നിന്നും ഉന്നതമുള്ള കോട്ടയും സങ്കെതസ്ഥലവും എനിക്ക നീ ആയിരിക്കണമെ. ദുഷ്ടന്മാരുടെ ഇടയിൽനിന്നു നല്ലവരെ നീ വേറതിരിക്കുന്ന സമയത്ത നിന്റെ അനുഗ്രഹങ്ങളുടെ ചിറകിനു കീഴ് എന്നെ മറെച്ചുകൊള്ളെണമെ. എന്റെ നമസ്കാരത്തിന്റെ ശബ്ദം സാദൃശ്യവാതിൽ തുറക്കുന്ന താക്കൊൽ ആയി തീരെണമെ. പാപികളൊടു കരുണ ചെയ്യുന്നവനായുള്ളൊവെ നിന്നൊടു ഞാൻ പിഴച്ചതൊക്കെയും എന്നൊടു ക്ഷമിച്ചു എന്റെ അപെക്ഷ കൈക്കൊണ്ടു എന്റെമെൽ അനുഗ്രഹം ചെയ്യെണമെ. ആമ്മെൻ.

---

കുർബാന അണയ്ക്കുന്നതിനു മുന്നൽ ജനങ്ങളും പട്ടക്കാരും കൂടി ഞായറാഴ്ചദിവസം മയ്യലിന്റെ നമസ്കാരം കഴിക്കുമ്പോൾ ചൊല്ലുന്നതിനു- ഞായറാഴ്ചയുടെ മയ്യൽ നമസ്കാരത്തിലുള്ള മൂന്നു പ്രൊമിയോൻ കൂടെ ഇവിടെ ചെൎത്തിരിക്കുന്നു. [illegible]



ഒന്നാമത്തെ പ്രൊമിയൊൻ.

പട്ടക്കാരൻ. നാമെല്ലാവരും പ്രാൎത്ഥിച്ചു കൎത്താവിൽ നിന്നു അനുഗ്രഹങ്ങളും മനൊഗുണവും അപെക്ഷിക്കണം.

ജനങ്ങൾ. അനുഗ്രഹിക്കുന്നവനായ ഞങ്ങളുടെ കൎത്താവെ ഞങ്ങളുടെമെൽ അനുഗ്രഹിച്ചു ഞങ്ങൾക്ക സഹായം ചെയ്യെണമെ.

പട്ടക്കാരൻ. സ്തുതിയും സ്തൊത്രവും പ്രബലതയും പുകഴ്ചയും മാഞ്ഞുപൊകാത്ത നല്ല വടിമയും നെരമൊക്കയിലും സദാപ്പൊഴും നിനക്ക കരെറ്റുവാൻ ഞങ്ങൾ യൊഗ്യമാകപ്പെട്ടമാറാകെണമെ. തന്റെ ഇഷ്ടം മരണത്തിന്നു തന്നെ വരുത്തുകയും തന്റെ [illegible]റിയ അനുഗ്രഹങ്ങൾ കബറിന്നു തന്നെ പ്രവെശിപ്പിക്കയും തന്റെ സ്വഭാവത്തിൽ ഒക്കെയിൽ നിന്നും പൊങ്ങപ്പെട്ടിരിക്കുന്നവനും മറയപ്പെട്ടിരിക്കുന്നവനും ആയ ഉന്നതപ്പെട്ടിരിക്കുന്നവനും തന്റെ ഭണ്ഡാരത്തിൽ നിന്നു സകലഐശ്വൎയ്യങ്ങളെയും കൊരി എടുക്കുകയും തന്റെ നിക്ഷെപങ്ങളിൽനിന്നു സകല ഭാഗങ്ങൾക്കും വിഭാഗിച്ചുകൊടുക്കയും ചെയ്യുന്ന നല്ലവനും മനുഷ്യരെ സ്നെഹിക്കുന്നവനും ആയ ഉടയവനെ നിനക്ക സ്തുതി. നിന്റെ ദാസന്മാരുടെ പ്രാൎത്ഥനാശുശ്രൂഷ തികയപ്പെടുന്ന ഈ നെരത്തിലും പെരുനാളുകളും സമയങ്ങളും കാലങ്ങളുമായ സകലത്തിലും ഞങ്ങളുടെ ആയുസ്സുള്ള ദിവസങ്ങൾ

ങ്ങളെയും സൌഭാഗ്യങ്ങളുടെയും പുഷ്പത്തോട്ടങ്ങളുടെ സ്തുതിയും ബഹുമാനവും വന്ദനയും നിനക്കു യോഗ്യമായിരിക്കുന്നു. അതെല്ലാപ്പോഴും തന്നെ. ആമ്മേൻ.

ദൈവമേ, രക്ഷയുള്ളതായ നിന്റെ വ്യാപാരത്താലെയും ദൈവീകത്തിന്നടുത്തതായ നിന്റെ മനുഷ്യസ്നേഹത്താലെയും ബഹുമാനത്തിന്നടുത്തതും ശ്ലീഹായുള്ളതുമായ നിന്റെ സഭയെ സകല പുറജാതികളിൽനിന്നും നീ തെരിഞ്ഞെടുത്തു നിന്റെ പരിശുദ്ധ രക്തത്താലെ അതിനെ വിലയ്ക്കു വാങ്ങിക്കയും മഹത്വപ്പെട്ടിരിക്കുന്ന മണവാട്ടിയായി അതിനെ കാണിക്കയും, നിന്റെ മക്കളും നിന്റെ അവകാശവും ആയി ഞങ്ങളെ ആക്കി തീർക്കയും, മരണത്തിന്റെയും സാത്താന്റെയും അടിമയിൽനിന്നു ഞങ്ങളെ സ്വാതന്ത്ര്യമാക്കി രക്ഷിക്കയും, നിന്റെ അറിവിന്റെ യോഗ്യമുള്ളതായ പ്രകാശത്താലെ ഞങ്ങളെ പ്രകാശിപ്പിക്കയും ചെയ്തു എന്നു ഞങ്ങൾക്കുള്ള ദൈവമായ മശിഹാതമ്പുരാനെ, ദൈവീകത്തിന്നടുത്തതായ നിന്റെ കല്പനകളുടെ കാപ്പാനായിട്ട ഞങ്ങൾക്കും നിന്റെ പുത്രന്മാരായ എല്ലാവർക്കും നീ സൌജന്യമായി നല്കേണമെ. അവയിൽ ഞങ്ങൾ ധ്യാനിക്കപ്പെടുകയും രാവും പകലും നിന്റെ വേദപ്രമാണങ്ങളിൽക്കൂടി ഞങ്ങൾ ഓടുകയും ചെയ്യുമാറാകേണമെ. നിന്നിൽനിന്നുള്ള ശുദ്ധതയാലെ ഞങ്ങൾ ശുദ്ധമാകപ്പെടുകയും പൂർണ്ണതപ്പെടുകയും ചെയ്യുമാറാകേണമെ. നിന്നിൽ ഞങ്ങൾ സന്തോഷിക്കയും നിനക്കുള്ള സ്തു-



തിവിശേഷത്തെ ഞങ്ങൾ അറിയിക്കയും ചെയ്യുമാറാകേണമെ. വിശുദ്ധന്മാരായ ശ്ലീഹന്മാരും പ്രവാചകരായ നിബ്യന്മാരും ഞങ്ങൾക്കു വഴികാണിച്ചുതന്ന വഴിക്കു ഞങ്ങൾ ചേരപ്പെടുകയും അതിൽക്കൂടി ഞങ്ങൾ ഓടുകയും ചെയ്യുമാറാകേണമെ. ചൊവ്വുള്ളതായ അവർക്കുള്ള പിന്നടികളിൽ ഞങ്ങൾ നടക്കുകയും നിന്റെ ദൈവതത്വത്തിന്റെ ഇഷ്ടത്തിൽ ഞങ്ങൾ എല്ലാവരും പൂർണ്ണതപ്പെടുകയും ചെയ്യുമാറാകേണമെ. അവർക്കു നീ സൌജന്യം ചെയ്തു എന്ന മഹത്വത്താൽ ഞങ്ങൾ കിരീടം ധരിക്കപ്പെടുമാറാകേണമെ. വിശ്വാസമുള്ള നിന്റെ ജനത്തിന്നു നിന്റെ കല്പനകളുടെ രഹസ്യം ഞങ്ങൾ കൊടുക്കയും ജീവസ്സുകളുടെയും സന്തോഷങ്ങളുടെയും വചനം അ[illegible]രോടു ഞങ്ങൾ അറിയിക്കയും ചെയ്യുമാറാകേണമെ. മഹത്വപ്പെട്ടിരിക്കുന്നതായ നിന്റെ പ്രകാശത്താലെ ഞങ്ങൾ പ്രകാശിക്കപ്പെടുകയും അത്ഭുതപ്പെടത്തക്കതായ നിന്റെ ഉറവയിൽനിന്നു ധാരാളമായി ഞങ്ങൾ കുടിക്കപ്പെടുകയും ജീവസ്സുകളുടെ നദിയിൽനിന്നു പൂർണ്ണതയാലെ ഞങ്ങൾ ഇമ്പപ്പെടുകയും ചെയ്യുമാറാകേണമെ. കബറിൽനിന്നു മഹത്വപ്പെട്ടിരിക്കുന്നതായ നിന്റെ ഉയിത്തെഴനില്പിന്റെ ഈ പെരുനാളിൽ രസമുള്ളതായ സംഗീതങ്ങളും യോഗ്യമുള്ളതായ പാട്ടുകളും ദിവസം മുഴുവനും നിനക്കു കരേറുമാറാകേണമെ. നിനക്കും പ്രത്യേകമായിട്ടു നിന്റെ ഉയിത്തെഴനില്പിന്നും പലതരമായുള്ളതും

ച്ചു. പാറകളെ നീ കീറി. കബറുകളെ നീ തുറന്നു. പാ
താളത്തിലെക്കുള്ള നിന്റെ പ്രവെശനത്താലെ മര
ണത്തെയും സാത്താനെയും നീ കൊന്നു. അഗാധ
ത്തിലുള്ള മരിച്ചവരൊട്ടും ശരണവും സന്തൊഷവും
ജീവസ്സുകളും ക്ഷയമില്ലായ്മയും നീ അറിയിച്ചു. പാതാ
ളത്തിലുള്ള ബന്ധനങ്ങളെ നീ അഴിച്ചു ഹാമാന്റെ
താഴത്തെക്കുഴിയിൽ ബന്ധിക്കപ്പെട്ടിരിക്കുന്നവരെ
യും നീ പുറപ്പെടുവിച്ചു. മരണക്കാരനായ തിന്മയുടെ
ദുഷ്ടന്റെ കയ്യിൽനിന്ന കബറിലുള്ളവരുടെ കഴു
ത്തുകളെയും നീ സ്വാതന്ത്ര്യമാക്കി രക്ഷിച്ചു സർവ്വ
സൃഷ്ടികളും പുതിയ ജീവസ്സുകൾ നീ സൌജന്യം
ചെയ്തു. നിരപ്പും സമാധാനവും മനുഷ്യസ്നെഹവും
ലൊകമൊക്കയിൽ നീ നിറെച്ചു. ജീവസ്സുകളുടെയും
രക്ഷയുടെയും സുവിശെഷം അവരുടെ ശ്രൊത്രം
അറിയിപ്പാനായിട്ട ശുദ്ധമുള്ളവരായ നിന്റെ ശ്ലീ
ഹന്മാരൊട നീ കല്പിച്ചു ദൈവം ഉയിർത്തെഴുനീറ്റു
എന്നും തന്റെ ശത്രുക്കൾ ചിതറപ്പെട്ടു എന്നും ലൊ
കം ഒക്കയിൽ അവർ അറിയിച്ചു. അനുഗ്രഹിക്കുന്ന
വനായ കർത്താവെ പാപമൊക്ഷത്തെയും ജീവസ്സുകളെ
ഉണ്ടാക്കുന്നതുമായ നിന്റെ ഉയിർത്തെഴുനീല്പിന്റെ
ദിവസത്തിൽ മരണമില്ലായ്മയും ക്ഷയമില്ലായ്മ
യും ഞങ്ങൾക്ക നീ ചെയ്തുതരുവാനും അവമാന
പ്പെട്ടിരിക്കുന്നവയും നാറപ്പെട്ടിരിക്കുന്നവയുമായ
സകല കഷ്ടതകളിൽ നിന്നും ഞങ്ങളെ നീ സ്വാത
ന്ത്ര്യമാക്കുവാനും നിന്റെ കൃപയുണ്ടായിട്ട ഞങ്ങൾ പ്രാ



ത്ഥിക്കുന്നു. തിന്മപ്പെട്ടിരിക്കുന്നവയായ കഷ്ടതകൾ
ക്ക നെരെനില്പാൻ ഞങ്ങൾക്ക കഴിവാനായിട്ട ജീ
വിപ്പിക്കുന്നതായ നിന്റെ ശക്തിയാലെ ഞങ്ങളെ
നീ ആയുധം ധരിപ്പിക്കെണമെ നിന്നാലെ അഹങ്ക
രിക്കുന്നതായെയും വിരൊധമുള്ളതായ അവന്റെ സ
കല സൈന്യങ്ങളെയും ഞങ്ങൾ ജയിക്കുമാറാകെണ
മെ. നല്ലയവസാനത്തിനു യൊഗ്യമാകപ്പെട്ട പുറ
പ്പാടിനും സന്തൊഷത്തൊടെ രണ്ടാമത്തെ നിന്റെ
വരവിന്റെ എതിരെല്പിനും ഞങ്ങൾ യൊഗ്യമാകപ്പെ
ടുമാറാകെണമെ. ഞങ്ങളുടെ കടങ്ങളെയും പാപങ്ങ
ളെയും നീ മൊചിക്കയും ചെയ്യെണമെ. നിനക്കും
നിന്റെ പിതാവിനും ശുദ്ധമുള്ള നിന്റെ റൂഹായ്ക്കും
സ്തുതിയും സ്തൊത്രവും ഇപ്പൊഴും സദാപ്പൊഴും ഞ
ങ്ങൾ കരെറ്റുന്നു. അതെല്ലാപ്പൊഴും തന്നെ. ആമ്മെൻ.

—0—

മൂന്നാമത്തെ പ്രൊമിയൊൻ.

---

പട്ടക്കാരൻ. നാമെല്ലാവരും പ്രാർത്ഥിച്ചു കർത്താവിൽ
നിന്നു അനുഗ്രഹങ്ങളും മനൊഗുണവും അപെക്ഷി
ക്കണം.

ജനങ്ങൾ. അനുഗ്രഹിക്കുന്നവനായ കർത്താവെ
ഞങ്ങളുടെമെൽ അനുഗ്രഹിച്ചു ഞങ്ങൾക്ക സഹായം
ചെയ്യെണമെ.

പട്ടക്കാരൻ. സ്തുതിയും സ്തൊത്രവും പ്രബലതയും പു
കഴ്ചയും മാഞ്ഞുപൊകാത്ത നല്ല വലിമയും നെരമൊ

ഞങ്ങളുടെ രക്ഷയ്ക്കായി നീ പ്രവൃത്തിച്ച പല തരം സഹായങ്ങളുടെ ബഹുത്വത്താലെയും മഹത്വത്തിന്റെ ശ്രേഷ്ഠത്വത്താലെയും നിന്നോടു ഞങ്ങൾ പ്രാർത്ഥിക്കുന്നു. ഞങ്ങളുടെ ആത്മാക്കളെ ആവലാധിപ്പെടുത്തുന്നവയും വ്യസനിപ്പിക്കുന്നവയുമായ സകലത്തിങ്കൽനിന്നും ഞങ്ങളെ നീ രക്ഷിച്ചുകൊള്ളണമെ. ഞങ്ങൾക്കു യോഗ്യമാകുന്നവയും ഞങ്ങളുടെ രക്ഷയ്ക്കു കൊള്ളാകുന്നവയുമായ അവയിൽ നിന്നൊഴികെ ഞങ്ങൾ ആവലാധിപ്പെടുവാനും ഞങ്ങളെ വഞ്ചിക്കുന്നവന്റെ പരീക്ഷകളിലും കണികളിലും വീഴുവാനും ഞങ്ങളെ നീ വിട്ടുകൊടുക്കരുതെ. എന്നാലൊ കർത്താവെ നിന്റെ മനുഷ്യസ്നേഹത്താലെ നീ ശിതമനസ്സായി കലയുടെത്തുപൊലെ ഞങ്ങളുടെ കാലുകളെ നീ ആക്കിതീർക്കേണമെ. ജയത്തിന്റെ ഉന്നതത്തിന്മെൽ ഞങ്ങളെ നീ നിർത്തേണമെ. ഞങ്ങളുടെ ഠം ആയുസ്സിലുള്ള ശത്രുക്കൾക്കു നേരെ പിണങ്ങപ്പെടുവാൻ ഞങ്ങളുടെ വിചാരങ്ങളുടെ ബോധമാകപ്പെടുന്ന ആലോചനകളെ പിതാവിലുംപോലെ നീ ഉറപ്പിക്കേണമെ. രക്ഷയുടെ ശ്രേഷ്ഠതയുള്ള പരിച ഞങ്ങൾക്കു നല്കേണമെ. ബലമുള്ളതും സഹായങ്ങൾ നിറയപ്പെട്ടിരിക്കുന്നതുമായ വലത്തുകയ്യാലെ ഞങ്ങളെ എല്ലാവരെയും വെടിപ്പിലും പൂർണ്ണമാകപ്പെട്ട ശുദ്ധതയിലും നീ കാത്തുകൊള്ളേണമെ. നിനക്കു ഇഷ്ടമാകുന്ന പുണ്യമുള്ള അവസാനത്തിന്നു ഞങ്ങളെ നീ അടുപ്പിക്കേണമെ. നിനക്കും പിതാവിനും പ



രിശുദ്ധറൂഹായ്ക്കും സ്തുതിയും സ്തോത്രവും ഇപ്പോഴും സദാപ്പോഴും ഞങ്ങൾ കരേററും എല്ലായ്പ്പോഴും തന്നെ. ആമ്മെൻ.

—o—

## കരുബാനക്രമം.

കരുബാനയ്ക്കു ആദ്യമെ പട്ടക്കാരൻ ധൂപകുററിയും വീശി പടിഞ്ഞാറോട്ടു തിരിയുമ്പോൾ എല്ലാവരും കൂടെ ചൊല്ലുന്നതു.

---

സ്വർഗ്ഗസ്ഥനായ പിതാവിന്റെ ഏകപുത്രനും തന്റെ തിരുവചനവും രാജാവുമായ എന്റെ കർത്താവെ നിന്നെ പ്രസവിച്ച മാതാവിന്റെയും നിന്റെ പരിശുദ്ധന്മാരെല്ലാവരുടെയും പ്രാർത്ഥനയാൽ നിന്നെ ഞാൻ പുകഴ്ത്തും. സ്വഭാവത്തിൽ മരണമില്ലാത്തവനായി സകല മനുഷ്യരുടെ ജീവനും രക്ഷയ്ക്കും ആയിട്ട ശുദ്ധവും വെടിപ്പും മഹത്വവുമുള്ള ദൈവത്തെ പ്രസവിച്ചവളായ കന്യകമറിയാമ്മിൽ നിന്നു തന്റെ കൃപയാൽ ശരീരമെടുത്തു പകച്ചുകൂടാതെ മനുഷ്യപുത്രനായി നമുക്കുവേണ്ടി തൂക്കപ്പെട്ട തന്റെ മരണത്താൽ നമ്മുടെ മരണത്തെ ചവുട്ടിക്കളഞ്ഞവനും ശുദ്ധമുള്ള ത്രിത്വത്തിൽ ഒരുവനും തന്റെ പിതാവിനോടും ജീവനും ശുദ്ധമുള്ള റൂഹായോടും ഒന്നുപോലെ വന്ദിക്കപ്പെട്ട സ്തുതിക്കപ്പെട്ടവനും ആയ ഞങ്ങൾക്കുള്ള മിശിഹാതമ്പുരാനെ ഞങ്ങൾ എല്ലാവരുടെമേലും നീ കരുണ ചെയ്യേണമെ. ആമ്മെൻ.

നിങ്ങൾക്ക ഞാൻ ഏല്പിച്ചിട്ടുള്ളതിനെ കൎത്താവിങ്കൽനിന്ന ഞാൻ കൈക്കൊണ്ടു നമ്മുടെ കൎത്താവായ യെശു താൻ കാണിച്ചുകൊടുക്കപ്പെടുന്ന ആ രാത്രിയിൽ അപ്പം എടുത്ത വാഴ്ത്തി കണ്ടിച്ചു നിങ്ങൾക്ക വെണ്ടി കണ്ടിക്കപ്പെടുന്ന എന്റെ ശരീരം ഇതാകുന്നു. എടുത്ത നിങ്ങൾ ഭക്ഷിപ്പിൻ എന്നും എന്റെ ഓൎമ്മയായിട്ടതന്നെ ഇതിനെ ചെയ്യിൻ എന്നും താൻ അരുളിച്ചെയ്തു ഇപ്രകാരം അവർ അത്താഴം കഴിച്ചതിന്റെ പിന്നെ പാനപാത്രവും കൊടുത്തു ഈ പാനപാത്രം എന്റെ രക്തത്തിൽ പുതിയ നിയമം ആകുന്നു എന്നും ഇത നിങ്ങൾ കുടിക്കുമ്പോൾ ഒക്കെയും എന്റെ ഓൎമ്മയായിട്ടതന്നെ ഇതിനെ ചെയ്യിൻ എന്നും താൻ അരുളിച്ചെയ്തു. എന്തുകൊണ്ടെന്നാൽ ഈ അപ്പം നിങ്ങൾ ഭക്ഷിക്കയും ഈ പാനപാത്രം നിങ്ങൾ കുടിക്കയും ചെയ്യുമ്പോൾ ഒക്കെയും തന്റെ വരവിന്നോളം നമ്മുടെ കൎത്താവിന്റെ മരണത്തെ നിങ്ങൾ കാണിക്കുന്നു. ഹല്ലെലൂയ്യാ.

—o—

ഏവൻഗെലി വായിക്കുന്നതിന മുമ്പിൽ പട്ടക്കാരൻ
രഹസ്യമായി ചൊല്ലുന്ന മറു പ്രാൎത്ഥന.

ദൈവമായ കൎത്താവെ ദൈവീകത്തിന്നടുത്തവയായ നിന്റെ വചനങ്ങളുടെ അറിവ ഞങ്ങൾക്ക നീ സൌജന്യം ചെയ്യെണമെ. ശുദ്ധമുള്ള നിന്റെ എവൻഗെലിയോന്റെ തിരിച്ചറിവുകൾ ഞങ്ങൾക്ക പൂൎണ്ണമാക്കെണമെ. സന്തൊഷത്താലെ നിന്റെ



കല്പനകൾ ആചരിപ്പാനും. നിന്റെ ഇഷ്ടം പൂൎണ്ണമാക്കുവാനും നിവൃത്തി ആക്കുവാനും ഞങ്ങൾക്ക നീ നൽകെണമെ നിന്നിൽനിന്നുള്ള വാഴ്വുകൾക്കും അനുഗ്രഹങ്ങൾക്കും ഞങ്ങൾ യൊഗ്യമാകപ്പെടുമാറാകെണമെ. അത ഇപ്പൊഴും സദായ്പ്പൊഴും തന്നെ
ആമ്മെൻ.

ശുശ്രൂഷക്കാരൻ ഹല്ലെലൂയ്യാ ഹല്ലെലൂയ്യാ സ്തുതിയുടെ പൂജകൾ തനിക്ക നിങ്ങൾ പൂജിപ്പിൻ കാഴ്ചകൾ എടുത്ത കൎത്താവിന്റെ മണ്ഡപങ്ങൾക്ക പ്രവെശിച്ചു തന്റെ ശുദ്ധതയുടെ മണ്ഡപത്തിന്മുന്നിൽ കൎത്താവിനെ വന്ദിപ്പിൻ

വീണ്ടും ശുശ്രൂഷക്കാരൻ കൎത്താവെ. നീ വാഴ്ത്തെണമെ അടക്കത്തൊടും ഭയത്തൊടും വണക്കത്തൊടും നാം ചെവികൊടുത്തു നമ്മുടെ മുമ്പാകെ ഇപ്പൊൾ വായിക്കപ്പെടുന്നതായ നമ്മുടെ കൎത്താവീശൊമശിഹായുടെ ശുദ്ധമുള്ള എവൻഗെലിയോനിലെ ദൈവത്തിൻ ജീവനുള്ള വചനങ്ങളുടെ അറിയിപ്പിനെ നാം കെൾക്കണം.

പട്ടക്കാരൻ * ശ്ലാമ്മാലകുലകൊൻ

ജനങ്ങൾ ദൈവമായകൎത്താവു നിന്റെ ആത്മാവൊടുകൂടെ ഞങ്ങളെയും യൊഗ്യമാക്കുമാറാകട്ടെ.

പട്ടക്കാരൻ യൊഹന്നാൻ ശ്ലീഹായാൽ ലൊകത്തിനു ജീവനുള്ളവനെയും രക്ഷയെയും അറിയിക്കുന്നതായ ജീവിപ്പിക്കുന്ന കാറൊസൂസാ ആയ നമ്മുടെ

* നിങ്ങളെല്ലാവൎക്കും സമാധാനമുണ്ടായിരിക്കട്ടെ.

കൎത്താവീശോമശിഹായുടെ എവൻഗെലിയോൻ ൫-ാം കെഫാലെയൊനിൽനിന്നു.

ജനങ്ങൾ വന്നവരും വരുവാനിരിക്കുന്നവരും വാഴ്ത്തപ്പെട്ടവനാകുന്നു. എന്ന യാത്രയാക്കിയവന്നു സ്തുതി തന്റെ അനുഗ്രഹങ്ങൾ ഞങ്ങൾ എല്ലാവരുടെമേലും എപ്പോഴും വസിക്കുമാറാകെണമെ.

പട്ടക്കാരൻ ശ്രദ്ധയുള്ള കൎയ്യക്ക മറിയാമ്മിൽ നിന്നു മാംസം എടുക്കപ്പെട്ട ദൈവമായി ജീവസ്സുകളുടെ വചനമായ നമ്മുടെ കൎത്താവും ദൈവവും രക്ഷിതാവീശോമശിഹായുമായവന്റെ നടപടിയുടെ കാലങ്ങളിൽ ഇപ്രകാരമൊക്കയും സംഭവിച്ചു എന്നു.

ജനങ്ങൾ ഞങ്ങൾ വിശ്വസിച്ചു ഞങ്ങൾ കൊണ്ടാടുന്നു.

---

ശ്ലീഹാ യൊഹന്നാൻ എഴുതിയ എവൻഗെലിയോനിൽ നിശ്ചയിക്കപ്പെട്ടിരിക്കുന്ന വെറൊ എവൻഗെലിയോൻ പട്ടക്കാരൻ വായിക്കുന്നു.

---

യൊഹ ൫. അ. ൨൪. വാ. എന്റെ വചനംകെട്ട എന്നെ പറഞ്ഞയച്ചവനിൽ വിശ്വസിക്കുന്നവന്നു എന്നെക്കുമുള്ള ജീവസ്സുകൾ അവന്നുണ്ടെന്നു ഞാൻ സത്യമായിട്ട സത്യമായിട്ട നിങ്ങളോടു ഞാൻ പറയുന്നു ന്യായവിധിക്കു അവൻ വരുന്നില്ല പിന്നെയൊ മരണത്തിൽനിന്നു ജീവസ്സുകളിലെക്ക അവൻ വാങ്ങിയിരിക്കുന്നു. നാഴിക വരുന്നു ഇപ്പൊളും തന്നെ ആകുന്നു. മരിച്ചവർ ദൈവപുത്രന്റെ ശബ്ദം കെൾക്കുമ്പോൾ കെൾക്കുന്നവർ ജീവിക്കും എന്നു ഞാൻ സത്യമായിട്ട സത്യമായിട്ട നിങ്ങളോടു പറയുന്നു എന്തുകൊണ്ടെ



ന്നാൽ പിതാവിന്നു തങ്കൽ തന്നെ ജീവസ്സുകൾ ഉള്ള പ്രകാരം ഇപ്രകാരം തന്നെ തന്റെ ക്നൊമ്മായിൽ ജീവസ്സുകൾ ഉണ്ടാകുവാനായിട്ട പുത്രനും താൻ കൊടുത്തു എന്നാൽ മനുഷ്യന്റെ പുത്രൻ താനാകുന്നതു കൊണ്ടു ന്യായവിധിയുംകൂടെ ചെയ്യുന്നവനാകുവാൻ തന്നെ അധികാരപ്പെടുത്തി നാഴിക വരുന്നു എന്നു ഇതിനെ നിങ്ങൾ ആശ്ചൎയ്യപ്പെടരുത് എന്തെന്നാൽ കബറിൽ ആകുന്നവർ എല്ലാവരും തന്റെ ശബ്ദം കെൾക്കുമ്പോൾ നന്മചെയ്തവർ ജീവസ്സുകളുടെ നിലക്കും തിന്മചെയ്തവർ ന്യായവിധിയുടെ നിലക്കും പുറപ്പെടുകയും ചെയ്യും. ഉശയിനാലകുലകൊൻ.

---

ശുബഹാലൊഹാല ശുലൊ എന്നുള്ള സുറിയാനി ലയത്തിൽ ഒരു താഴെയുള്ളത ചൊല്ലണം.

---

൧

ദൈവത്തിന്റെ സുവിശെഷം...വിലമതിയാതുള്ളത.
ദാനം ഇതതിശയം...ഗുണമെറിട്ടുള്ളതു
കെൾക്കുന്നൊൎക്കൊ നല്ലരസം...അതിനുണ്ടെനിശ്ചയം.
ഹല്ലെലൂയാ—ഉഹല്ലെലൂയാ—പുണ്യമണം ഒപ്പമല്ല. ബുദ്ധി

൨ [കൾക്കും

കൃപനിറഞ്ഞുവളരുന്ന...ആത്മമിതിൻരസമറിയും.
ദുഃഖംപൂണ്ടൊരാത്മാവും...സന്തൊഷംപ്രാപിക്കും.
ഇതു മൂലം വിശ്വാസി...മോചനം നെടുന്നു.
ഹല്ലെലൂയാ ഉഹല്ലെലൂയാ...സകല്ലൊകൎക്കുംകൂടെയും.
ദിൻ ആലം വഅദാമലആലം അൽമീനാമീൻ.

Matter



നവനുമായ ദൈവമായകൎത്താവെ നിന്റെ സ്നെഹത്തിന്റെ അനുഗ്രഹത്താലെ സംഖ്യ ഇല്ലാത്തതായ ഏറിയതും വലിപ്പമുള്ളതുമായ എന്റെ പാപങ്ങളെയും വിശ്വാസമുള്ള നിന്റെ ജനം എല്ലാത്തിന്റെ പാപങ്ങളെയും നീ മായിച്ചു നല്ലവണ്ണം ദയയൊടു ഞങ്ങളുടെമെൽ നീ അനുഗ്രഹം ചെയ്യണമെ. ദൈവമായകൎത്താവെ നിന്നിൽനിന്നുള്ള അനുഗ്രഹങ്ങളാലെ എന്നെ നീ ഓൎത്തുകൊള്ളെണമെ. അതിനാലെ തന്നെ കൎത്താവെ ഞങ്ങളുടെ പിതാക്കന്മാരുടെയും സഹോദരന്മാരുടെയും ഗുരുക്കന്മാരുടെയും മല്പാന്മാരുടെയും മരിച്ചവരുടെയും ശുദ്ധമുള്ളതും മഹത്വമുള്ളതുമായ നിന്റെ സഭയുടെ പ്രജകളായ വിശ്വാസികളായ എല്ലാമരിച്ചവരുടെയും ആത്മാക്കളെയും നീ ഓൎത്തുകൊള്ളെണമെ. ദൈവമായ കൎത്താവെ അവരുടെ ആത്മാക്കളെയും ദെഹികളെയും. ശരീരങ്ങളെയും നീ അനുകൂലമാക്കി. അനുഗ്രഹങ്ങളും മനൊഗുണവും ആയ പനിനീരിനെ അവരുടെ അസ്ഥികളിൽ തളിക്കെണമെ. മഹത്വത്തിന്റെ ഉടയവനായ ഞങ്ങളുടെ കൎത്താവായിരിക്കുന്ന കൎത്താവായി ഞങ്ങളുടെ രാജാവായിരിക്കുന്ന മശിഹാ ഞങ്ങൾക്കും അവൎക്കും ദൊഷപൊറുതിയും ദൊഷം പുണ്യമാക്കുന്നവനും നീ ആയിരിക്കണമെ. കൎത്താവെ എന്നൊടു നീ ഉത്തരം അരുളിച്ചെയ്യണമെ ഞങ്ങളുടെ പ്രയത്നത്തിന്നു നീ എഴുന്നെള്ളി ഞങ്ങളുടെ സഹായത്തിന്നു നീ വന്നു, ഞങ്ങളെ വീണ്ടുകൊണ്ടു ഞങ്ങ



ളുടെ പ്രാൎത്ഥനകളെയും അപെക്ഷകളെയും. കയ്ക്കൊണ്ടു ദൈവമെ കഠിനമുള്ള ശിക്ഷകളെയും കൊപത്തിന്റെ വടികളെയും നീ കടത്തി മായിച്ചു നിന്റെ അനുഗ്രഹത്താലെ തന്നെ കൎത്താവെ ഞങ്ങളിൽ നിന്ന അവ പുടക്കി ഇല്ലായ്മചെയ്യെണമെ. സമാധാനമുള്ള പുരുഷന്മാൎക്കുണ്ടാകുന്ന നല്ല അവസാനത്തിന്ന ഞങ്ങളെ എല്ലാവരെയും നീ യൊഗ്യമാക്കി തീൎത്ത, നിനക്കു സ്നെഹപ്പെട്ടിരിക്കുന്നതും നിന്റെ ദൈവത്വത്തിന്നു ഇഷ്ടമുള്ളതും പ്രസാദമുള്ളതുമായ ക്രിസ്ത്യാനിക്കടുത്ത പൂൎണ്ണത ഞങ്ങൾക്കു നെജന്യം ചെയ്തു നല്ലയവസാനത്തിനു ഞങ്ങളെ നീ യൊഗ്യമുള്ളവരാക്കണമെ. സ്തുതിയും സ്തൊത്രവും ഇപ്പൊഴും സദായ്പൊഴും നിനക്കു ഞങ്ങൾ കരെററുന്നു എല്ലായ്പൊഴും. ത. ന. ആമ്മെൻ.

സെദ്രാ. മല്ലനും യുദ്ധശാലിയും ബലപ്പെട്ടിരിക്കുന്നവനും. മഹത്വപ്പെട്ടിരിക്കുന്നവനുമായ ദൈവമായ കൎത്താവെ നീ എഴുനീററു ഞങ്ങൾക്കു സഹായിച്ചു ദ്വെഷപ്പെട്ടവനിൽനിന്നും അവന്റെ സൈന്യങ്ങളിൽ നിന്നും ഞങ്ങളെ നീ വീണ്ടുകൊള്ളെണമെ. കൎത്താവെ നിന്റെ ബലത്താലെയും ഉന്നതമുള്ള നിന്റെ ഭുജത്താലെയും നിന്റെ കൃപയാലെയും ഏറിയ അനുഗ്രഹങ്ങളാലെയും ശുദ്ധമുള്ള കന്യകമറിയാമ്മിൽ നിന്നു നീ മാംസം ധരിക്കപ്പെട്ട നിന്റെ മനുഷ്യസ്നെഹത്താലെ ഞങ്ങൾക്കുവെണ്ടി ശരീരം നീ ധരിച്ചു ഞങ്ങളുടെ കൎത്താവായ കൎത്താവെ

ജനങ്ങൾ ആമ്മെൻ.

ശുശ്രൂഷക്കാരൻ. ബാറെക്മാർ, ബൊധങ്ങൊന്നും അ ഭ്യസിക്കുന്ന വൊരെ സ്ഥാവരം ഭംഗിയൊടുനിന്നു ബഹുമാനപ്പെട്ട പട്ടക്കാരന്റെ നമസ്കാരത്തിന്ന ഉത്തരമായിട്ട ചെവിക്കൊള്ളുവിൻ.

------0------

ഇതിനെ ജനങ്ങളെല്ലാവരും
ശുശ്രൂഷക്കാരൻ തുടങ്ങി ചൊല്ലുന്നു

---

പിതാവായി സർവ്വ ശക്തനായി ആകാശത്തി ന്റെയും ഭൂമിയുടെയും കാണപ്പെടുന്നവയും കാണ പ്പെടാത്തവയുമായ സകലത്തിന്റെയും സൃഷ്ടിതാ വായ സത്യമുള്ള ഏകദൈവത്തിൽ ഞങ്ങൾ വിശ്വ സിക്കുന്നു. ദൈവത്തിന്റെ ഏകപുത്രനും സർവ്വ ലൊകങ്ങൾക്കും മുമ്പിൽ ബാവായിൽനിന്നു ജനിക്ക പ്പെട്ടവനും പ്രകാശത്തിൽ നിന്നു പ്രകാശവും സ ത്യദൈവത്തിൽനിന്നു സത്യദൈവവും ജനിക്കപ്പെട്ട വനും സൃഷ്ടിയല്ലാത്തവനും സാരാംശത്തിൽ പിതാ വിനൊട ഏകദേശം കൂടാതെ സമത്വമുള്ളവനും തന്നാൽ സകലവും നിർമ്മിക്കപ്പെട്ടവനും മാനുഷരായ നാ ക്കും നമ്മുടെ രക്ഷയ്ക്കും വെണ്ടി സ്വർഗ്ഗത്തിൽനിന്ന ഇറങ്ങി ശുദ്ധമുള്ള റൂഹായിൽ നിന്നും തമ്പുരാനെ പ്രസവിച്ച കന്യക മറിയത്തിൽ നിന്നും ശരീരം എ ടുത്ത മനുഷ്യനായി പൊന്തിയൊസ്സ പീലാത്തൊസി ന്റെ ദിവസങ്ങളിൽ നമുക്കുവെണ്ടി കുരിശിൽ തറ യ്ക്കപ്പെട്ട കഷ്ടം അനുഭവിച്ചു മരിച്ചു അടക്കപ്പെട്ട



താൻ തിരുമനസ്സായപ്രകാരം മൂന്നാം ദിവസം ഉയ ിർത്തെഴുനീറ്റ സ്വർഗ്ഗത്തിലെക്ക കരെറി തന്റെ പി താവിന്റെ വലത്തുഭാഗത്ത ഇരുന്നവനും തന്റെ രാജ്യഭാരത്തിനു അവസാനമില്ലാത്തവനും ജീവ നൊടിരിക്കുന്നവരെയും മരിച്ചവരെയും വിധിപ്പാൻ തന്റെ വലിയതായ മഹത്വത്തൊട ഇനിയും വരു വാനിരിക്കുന്നവനുമായ ഈശൊമിശിഹാ ആയ ഏ ക കർത്താവിലും ഞങ്ങൾ വിശ്വസിക്കുന്നു.

സകലത്തിനും ഉടയവനും ജീവിപ്പിക്കുന്നവനും ബാവായിൽനിന്നും പുറപ്പെട്ട ബാവായൊടും പുത്ര നൊടും കൂടെ വന്ദിക്കപ്പെട്ടവനും സ്തുതിക്കപ്പെട്ടവ നും നിവ്യന്മാരെക്കൊണ്ടും ശ്ലീഹന്മാരെക്കൊണ്ടും പറയിച്ചവനുമായ ജീവനും ശുദ്ധവുമുള്ള ഏകറൂഹാ യിലും കാതൊലിക്കായും ശ്ലീഹായും ആയിരിക്കുന്ന ഏക സഭയിലും ഞങ്ങൾ വിശ്വസിക്കുന്നു. ദൊഷപ്പൊ റുതിക്ക മാമ്മൊദീസാ ഒന്നുമാത്രമെയുള്ളു എന്നു ഞ ങ്ങൾ സമ്മതിച്ചു മരിച്ചവരുടെ ഉയിർത്തെഴുനീല്പി നും വരുവാനിരിക്കുന്ന ലൊകത്തിൽ പുത്തൻ ജീ വനും ഞങ്ങൾ നൊക്കിപ്പാർത്തിരിക്കുന്നു.

ജനങ്ങൾ ആമ്മെൻ.

ശുശ്രൂഷക്കാരൻ. ബാറെക്മാർ സ്തൗമെൻകാലൊസ്സ

ജനങ്ങൾ. കുറിയെലായിസ്സൊൻ.

------0------

ഇവിടെ പട്ടക്കാരൻ സമാധാനത്തിന്റെ
ഒരു നമസ്കാരം ചൊല്ലും

---

ജനങ്ങൾ. ആമ്മെൻ എന്നു ചൊല്ലി

൩ാം ശുശ്രൂഷാസമയം ശുശ്രൂഷക്കാരൻ തനിച്ചു. കൎത്താവെ നിന്നെ വാഴ്ത്തുന്നോമെ. നമ്മുടെ ദൈവമായ കൎത്താവിൻറ രൂപവിശ്വാസവും ശുദ്ധമുള്ളതും ദൈവികത്തിന്റടുത്തതുമായ സംബന്ധങ്ങളും നാം തമ്മിൽ തമ്മിൽ തൻറ തൻറ അന്യോന്യപ്പെട്ടവനു സമാധാനം കൊടുക്കണം.

ജനങ്ങൾ മിശിഹാതമ്പുരാൻറ സ്നേഹവും സ്വാദൃശ്യവും സദാ ഞങ്ങളുടെ ഇടയിൽ വസിക്കുമാറാകണമെ. കൃപയുള്ള കൎത്താവെ ലഭിക്കപ്പെട്ടിരിക്കുന്ന ൧൦ം സമാധാനത്തിൻറ ശേഷം നിൻറ തിരുമ്പാകെ ഞങ്ങളുടെ തലകളെ ഞങ്ങൾ കുനിക്കുന്നു.

പട്ടക്കാരൻ ശുശ്രൂഷ കലാകാലം നിങ്ങളെല്ലാവൎക്കും സമാധാനമുണ്ടായിരിക്കട്ടെ

ജനങ്ങൾ നിനക്കുള്ള ആത്മാവോടുകൂടെയും ഉണ്ടായിരിക്കട്ടെ.

പട്ടക്കാരൻ ഒരു പ്രാൎത്ഥന.

ജനങ്ങൾ ആമ്മെൻ.

വീണ്ടും പട്ടക്കാരൻ. ഒരു പ്രാൎത്ഥന

ജനങ്ങൾ ആമ്മെൻ.

പട്ടക്കാരൻ ശോശപ്പാ കാസായുടെമേൽനിന്ന എടുക്കുമ്പോൾ ശുശ്രൂഷക്കാരൻ തനിച്ചു ഉറക്കെ ചൊല്ലുന്നു. കൎത്താവെ നിന്നെ വാഴ്ത്തുന്നോമെ. നാമെല്ലാവരും ഭംഗിയോടും ഭയത്തോടും വണക്കത്തോടും വെടിപ്പോടും ശുദ്ധതയോടും അറിവിൽ സത്യവിശ്വാസത്തോടും ദൈവഭയത്തോടും നിന്ന നമ്മുടെ മുമ്പാകെ വെക്കപ്പെട്ടിരിക്കുന്ന ഭയങ്കരമുള്ളതും ശുദ്ധമുള്ളതുമായ ൧൦ം കു



ബാനയിൽ സൂക്ഷിക്കണം. നാമെല്ലാവൎക്കും വേണ്ടി ബഹുമാനപ്പെട്ട പട്ടക്കാരൻറ കൈകളാൽ സമാധാനത്തിൻറയും നിരപ്പിൻറയും പൂജ ദൈവത്തിനു അൎപ്പിക്കുന്നു. ജനങ്ങൾ. ആമ്മെൻ.

പട്ടക്കാരൻറ ഒന്നാമത്തെ ശുശ്രൂഷ. പിതാവായ ദൈവത്തിൻറ സ്നേഹവും ഏകപുത്രൻറ കൃപയും ശുദ്ധമുള്ള റൂഹായുടെ സംബന്ധവും സഹവാസവും എൻറ സഹോദരന്മാരെ നിങ്ങൾ എല്ലാവരോടുംകൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ.

ജനങ്ങൾ. നിനക്കുള്ള ആത്മാവോടുകൂടെയും.

പട്ടക്കാരൻ. ദൈവമായ കൎത്താവിൻറ അടുക്കലു ഞങ്ങളുടെ നിരൂപണകളും വിചാരങ്ങളും ഹൃദയങ്ങളും

ജനങ്ങൾ. ആകുന്നു.

പട്ടക്കാരൻ. സൎവ്വ സൃഷ്ടിയുടെയും നിൎമ്മിതാവിനെ സ്തോത്രം ചെയ്വാനും തന്നെ വന്ദിപ്പാനും സ്തുതിപ്പാനും.

ജനങ്ങൾ. യോഗ്യവും ന്യായവുമാകുന്നു.

പട്ടക്കാരൻറ ഒരു ചെറിയ പ്രാൎത്ഥനയുടെ ശേഷം

ജനങ്ങൾ. തൻറ സ്തുതികളാൽ ആകാശവും ഭൂമിയും നിറയപ്പെട്ടിരിക്കുന്ന ബലവാനായ ദൈവം തമ്പുരാൻ ശുദ്ധമുള്ളവനാകുന്നു ശുദ്ധമുള്ളവനാകുന്നു ശുദ്ധമുള്ളവനാകുന്നു ഉയരങ്ങളിൽ സ്തുതി. കൎത്താവിൻറ തിരുനാമത്തിൽ വന്നവനും വരുവാനിരിക്കുന്നവനും വാഴ്ത്തപ്പെട്ടവനാകുന്നു ഉയരങ്ങളിൽ സ്തുതി.

പട്ടക്കാരന്റെ രഹസ്യ പ്രാൎത്ഥനയുടെ ശെഷം
പട്ടക്കാരൻ ചെയ്യെണ്ടത.

പാപമില്ലാത്തവൻ പാപികളായ നമുക്കവെണ്ടി ഇഷ്ടമുള്ളതായ മരണത്തെ കൈക്കൊൾവാൻ ഒരുങ്ങപ്പെട്ടപ്പൊൾ ശുദ്ധമുള്ളതന്റെ തൃക്കൈകളിൽ അപ്പം എടുത്തു സ്തൊത്രം ചെയ്തുംകൊണ്ട വാഴ്ത്തി.

അപ്പൊൾ ജനങ്ങൾ. ബാറെക്മാർ.

ഉടൻ പട്ടക്കാരൻ. ശുദ്ധമാക്കി കണ്ടിച്ചു ശുദ്ധമുള്ള തന്റെ ശ്ലീഹന്മാൎക്കു കൊടുത്തു അരുളിച്ചെയ്തു. എടുത്തു അതിൽനിന്നു നിങ്ങൾ ഭക്ഷിപ്പിൻ. നിങ്ങൾക്കവെണ്ടിയും പലൎക്കും വെണ്ടിയും കണ്ടിക്കപ്പെടുന്നതും പാപമൊചനത്തിന്നും എന്നെന്നെക്കുമുള്ള ജീവന്നുകൾക്കും ആയി നല്കപ്പെടുന്നതുമായ എന്റെ ശരീരം ഇതാകുന്നു.

ജനങ്ങൾ. ആമ്മെൻ.

വീണ്ടും പട്ടക്കാരൻ. ഇപ്രകാരംതന്നെ പാനപാത്രത്തെയും താൻ എടുത്തു സ്തൊത്രം ചെയ്തുംകൊണ്ട വാഴ്ത്തി.

അപ്പൊൾ ജനങ്ങൾ. ബാറെക്മാർ.

ഉടൻ പട്ടക്കാരൻ. ശുദ്ധമാക്കി ശുദ്ധമുള്ളവരായ തന്റെ ശ്ലീഹന്മാൎക്കു കൊടുത്തു താൻ അരുളിച്ചെയ്തു. നിങ്ങളെല്ലാവരും അതിൽനിന്നു എടുത്തു കുടിച്ചുകൊൾവിൻ. നിങ്ങൾക്കവെണ്ടിയും പലൎക്കും വെണ്ടിയും ചിന്തപ്പെടുന്നതും പാപമൊചനത്തിന്നും എന്നെന്നെ-



ക്കുമുള്ള ജീവന്നുകൾക്കും ആയി നല്കപ്പെടുന്നതുമായ എന്റെ രക്തം ഇതാകുന്നു.

ജനങ്ങൾ. ആമ്മെൻ.

പട്ടക്കാരൻ. ഈ രഹസ്യത്തിൽ നിങ്ങൾ സംബന്ധിക്കപ്പെടുമ്പൊൾ ഞാൻ വരുന്നതുവരെയും എന്റെ ഓൎമ്മയ്ക്കായിട്ട ഇതിനെ നിങ്ങൾ ചെയ്കയും എന്റെ മരണത്തെയും ഉയിൎത്തെഴുനീല്പിനെയും നിങ്ങൾ ഓൎക്കയും ചെയ്യിൻ.

ജനങ്ങൾ. ഞങ്ങളുടെ കൎത്താവെ നിന്റെ മരണത്തെ ഞങ്ങൾ ഓൎക്കുകയും നിന്റെ ഉയിൎത്തെഴുനീല്പിനെ ഞങ്ങൾ ഏറ്റുപറകയും രണ്ടാമത്തെ നിന്റെ വരവിന്നായിട്ട ഞങ്ങൾ നൊക്കിപാൎക്കുകയും ചെയ്യുന്നു നിന്റെ അനുഗ്രഹങ്ങൾ ഞങ്ങൾ എല്ലാവരുടെ മെലും എന്നെന്നെക്കും ഉണ്ടായിരിക്കെണമെ.

പട്ടക്കാരൻ [illegible]
ഒരു ചെറിയ പ്രാൎത്ഥന ചൊല്ലുമ്പൊൾ.

ജനങ്ങൾ. സൎവ്വശക്തിയുള്ള പിതാവായ ദൈവമെ ഞങ്ങളുടെമെൽ നീ അനുഗ്രഹം ചെയ്യെണമെ. ദൈവമായ കൎത്താവെ നിന്നെ ഞങ്ങൾ സ്തുതിക്കയും വാഴ്ത്തുകയും വന്ദിക്കുകയും ചെയ്യുന്നു. നല്ലവനായുള്ളൊവെ ദയയൊട ഞങ്ങളുടെമെൽ നീ അനുഗ്രഹം ചെയ്യെണമെന്നു നിന്നൊട ഞങ്ങൾ അപെക്ഷിക്കുന്നു.

ശുശ്രൂഷക്കാരൻ തനിച്ചു ഉറക്കെ ചൊല്ലണം. ബാറെക്മാർ എന്റെ ഉപവിയാകപ്പെട്ടവരെ ജീവനും ശുദ്ധവു-

ള്ള റൂഹാ സ്വൎഗ്ഗങ്ങളുടെ മെല്ലുയരങ്ങളിൽനിന്ന പ്രഭാവത്തോടിറങ്ങി നമ്മുടെ മുമ്പാകെ വയ്ക്കപ്പെട്ടിരിക്കുന്ന ഭയങ്കരപ്പെട്ടതും ശുദ്ധമുള്ളതുമായ ഈ പരിശുദ്ധ കുൎബ്ബാനമെൽ വാസംചെയ്ത അതിനെ ശുദ്ധീകരിക്കുന്ന ഈ നാഴിക എത്ര ഭയങ്കരമുള്ളതും ഈ സമയം എത്ര ഭീതിക്കപ്പെട്ടതുമാകുന്നു. നിങ്ങൾ ഭയത്തോടും അടക്കത്തോടും നിന്നുകൊണ്ട നമ്മൊടു കൂടെ സമാധാനവും നാമെല്ലാവൎക്കും സംപ്രീതിയും ഉണ്ടാകുവാൻ പ്രാൎത്ഥിപ്പിൻ.

പട്ടക്കാരൻ. കൎത്താവെ എന്നൊട നീ ഉത്തരം അരുളിച്ചെയ്യെണമെ. കൎത്താവെ എന്നൊട നീ ഉത്തരം അരുളിച്ചെയ്യെണമെ. കൎത്താവെ എന്നൊട നീ ഉത്തരം അരുളിച്ചെയ്തു ദയവുചെയ്തു ഞങ്ങളുടെമെൽ നീ അനുഗ്രഹം ചെയ്യെണമെ.

ജനങ്ങൾ. കുറിയെലായിസ്സൊൻ. കുറിയെലായിസ്സൊൻ. കുറിയെലായിസ്സൊൻ.

പട്ടക്കാരൻ ചൊല്ലിനിറുത്തുമ്പോൾ ഇവിടെ ജനങ്ങൾ ആമ്മെൻ ചൊല്ലണം.

പട്ടക്കാരൻ ഒരു പ്രാൎത്ഥന.

ജനങ്ങൾ. ആമ്മെൻ എന്നുചൊല്ലണം.

—o—

തുബ്ദെൻ എന്നാദിയായതിൽ ഒന്നാമത്തെ.

———

ശുശ്രൂഷക്കാരൻ തനിച്ച ഉറക്കെ ചൊല്ലണം ബാറെക്‌മാർ വലിയതും ഭയങ്കരമുള്ളതും ശുദ്ധമുള്ളതുമായ ഈ സമയത്തിൽ നമ്മുടെ പിതാക്കന്മാരായി നമ്മെ വഴികാണി



ച്ച നമ്മുടെ ആദ്യന്മാരായി നിന്ന ഇന്നും ജീവിച്ചിരിക്കുന്ന നാളുകളിലും നാലുഭാഗങ്ങളിലുമുള്ള ദൈവത്തിന്റെ ശുദ്ധമുള്ള സഭകളെ മെഞ്ഞു നടത്തുന്നവരും ശുദ്ധമുള്ളവരും ബഹുമാനപ്പെട്ടവരുമായ നമ്മുടെ പാത്രിയൎക്കീസ ആബൂൻ മാർ ഇഗ്നാത്യോസിനും നമ്മുടെ പിതാവായ ഗ്രീഗോരിയോസിനും ഇന്നു നമ്മെ ഭരിക്കുന്ന (ഇവിടെ അന്നന്നു ഭരിക്കുന്ന മെത്രാന്റെ പെർ ചൊല്ലിക്കൊള്ളണം.) ശേഷമുള്ള എപ്പിസ്കൊപ്പന്മാൎക്കും സ്തുതിചൊല്ലപ്പെട്ട പിതാക്കന്മാരെല്ലാവൎക്കുംവെണ്ടി കൎത്താവിനൊട നാം പ്രാൎത്ഥിക്കണം.

ഉടനെ ജനങ്ങൾ. ദൈവമായ കൎത്താവെ അവരുടെ പിന്നാടിയിൽ നടപ്പാൻ ഞങ്ങളെയും നീ യോഗ്യന്മാരാക്കി തീൎക്കെണമെ. കുറിയെലായിസ്സൊൻ.

കുൎബ്ബാനയ്ക്ക സുറിയാനിഭാഷയിൽ തന്നെ ശുബ്ഹമെന്ന എന്നത ശുശ്രൂഷക്കാരൻ ചൊല്ലിയാൽ ഓരൊന്നിന്റെ കടശിക്ക ഈ താഴെ വരുന്നത ചൊല്ലുന്നു.

—o—

ഒന്നാമത്തെ തുബ്ദെൻ ചൊല്ലുമ്പോൾ ജനങ്ങൾ.

———

കൎത്താവെ അനുഗ്രഹിക്കെണമെ. നാലുഭാഗങ്ങളിലുമുള്ള ശുദ്ധമാന പള്ളിയെ മെഞ്ഞുഭരിക്കുന്നവരായ സകല മെല്പട്ടക്കാരെയും മാർ ഇഗ്നാത്യോസ പാത്രിയൎക്കീസിനെയും ഇന്നു ഞങ്ങളെ ഭരിച്ചുവരുന്ന മെല്പട്ടക്കാരനെയും സകല പട്ടക്കാരെയും ശെമ്മാശന്മാരെയും ഉത്തരവാദത്തിന്നടുത്തവരെയൊക്കെയും കരുണയൊടെ നീ ഓൎക്കെണമെ. നിന്റെ ശുദ്ധമുള്ള റൂഹായുടെ ദാനങ്ങളെ അവൎക്ക കൊടുത്തു

നിൻെറ തൊട്ടത്തിൽ മടികൂടാതെ വെലചെയ്യുന്നവരായി അവരെ നീ ആക്കി തീൎക്കെണമെ. ആമ്മെൻ.

—o—

പട്ടക്കാരൻ ഒരു പ്രാൎത്ഥന. ജനം ആമ്മെൻ എന്ന ചൊല്ലണം

രണ്ടാമതു. ബൊറെക്മാർ പിന്നെയും കൎത്താവെ ഈ നാഴികയിലും ഈ സമയത്തിലും അവരെ ഞങ്ങൾ ഓൎപ്പാനായിട്ടു ഞങ്ങളുടെ കൂടിനിന്നവരൊടും ബലഹീനരൊടും മുന്നിട്ടു പ്രമാണിച്ചു ഉത്സാഹിപ്പിച്ച വിശ്വാസികളും സത്യക്രിസ്ത്യാനികളുമായ സഹൊദരന്മാരെ എല്ലാവരെയും ഞങ്ങൾ ഓൎക്കുന്നു. ദൈവമായ കൎത്താവെ പലവിധം പരീക്ഷകളിൽ അകപ്പെട്ട നിന്നിൽ സങ്കെതപ്പെടുന്നവൎക്കുവെണ്ടിയും അവരുടെ രക്ഷയ്ക്കുവെണ്ടിയും വെഗത്തിൽ നീ അവരെ ദൎശിക്കുന്നതിനായിട്ടും ദൈവത്താൽ കാക്കപ്പെട്ടതായ ഈ സഭയുടെ സകലപ്രജകൾക്കും യൊഗ്യതയും ഐകമത്യവും വൎദ്ധിപ്പാനായിട്ടും കൎത്താവിനൊടു നാം പ്രാൎത്ഥിക്കണം.

ജനങ്ങൾ. കുറിയെലായിസ്സൊൻ.

—o—

രണ്ടാമത. തുബ്ദെൻ

കൎത്താവെ അനുഗ്രഹിക്കെണമെ. വിശ്വാസികളും സത്യക്രിസ്ത്യാനികളുമായ ഞങ്ങളുടെ സഹൊദരന്മാരെ എല്ലാവരെയും നീ ഓൎത്തു നിന്നിൽനിന്നുള്ള സഹായങ്ങളാൽ അവരെ നീ ആശ്വസിപ്പിക്കെണമെ. ആമ്മെൻ.



പട്ടക്കാരൻ. ഒരു പ്രാൎത്ഥന

ജനങ്ങൾ. ആമ്മെൻ എന്നു ചൊല്ലണം.

മൂന്നാമതു. ബൊറെക്മാർ കൎത്താവെ നാലുഭാഗങ്ങളിലുമുള്ള ദൈവത്തിൻെറ സഭകളെയും ദയറാകളെയും സത്യവിശ്വാസത്തിൽ നിലനിൎത്തി ഉറപ്പിച്ച വിശ്വാസികളും സത്യക്രിസ്ത്യാനികളുമായ സകല രാജാക്കന്മാരെയും ഞങ്ങൾ ഓൎക്കുന്നു. ക്രിസ്ത്യാനിസമൂഹവും പട്ടക്കാരും വിശ്വാസമുള്ള ലൊകരും വൎദ്ധിപ്പാനായിട്ടു കൎത്താവിനൊടു നാം പ്രാൎത്ഥിക്കണം.

ജനങ്ങൾ. കുറിയെലായിസ്സൊൻ,

—o—

മൂന്നാമത തുബ്ദെൻ

കൎത്താവെ അനുഗ്രഹിക്കെണമെ. വിശ്വാസികളായ സകല രാജാക്കന്മാൎക്കും പ്രഭുക്കന്മാൎക്കും ഈ നാട്ടിൻെറ രാജാവിനും രാജകുഡുംബത്തിനും അധികാരം നടത്തുന്നവൎക്കും വെണ്ടി നിന്നൊടു ഞങ്ങൾ അപെക്ഷിക്കുന്നു. ജ്ഞാനവും അറിവും നന്മചെയ്യുന്നതിനുള്ള മനസ്സും അവൎക്കു നീ കൊടുത്തു നിൻെറ നൊട്ടത്തിൻകീഴ് അവരെ നടത്തെണമെ. ആമ്മെൻ

പട്ടക്കാരൻ. ഒരു പ്രാൎത്ഥന

ജനങ്ങൾ. ആമ്മെൻ എന്നു ചൊല്ലണം.

നാലാമതു: പിന്നെയും ഭൂമിയുടെ സകല പരിഷ്കകളിൽനിന്നും ഭാഗ്യങ്ങൾക്കു യൊഗ്യതയും ശുദ്ധവും

